# അന്ധമത്സ്യങ്ങൾ



കോന്നിയൂർ ആർ. നരേന്ദ്രനാഥ്

കണ്ണില്ലാത്തവർക്കേ കണ്ണിന്റെ വിലയറിയൂ—എന്നാണല്ലോ പഴഞ്ചൊല്ല്. പക്ഷേ കണ്ണുവേണ്ടെന്നു വച്ചിട്ട്, അന്ധതസ്വീകരിക്കുന്ന ജീവികൾ പ്രകൃതിയിൽ ഇല്ലാതില്ല. അവയ്ക്ക് ജീവിതത്തിന് ഒരു വിഷമവും അനുഭവപ്പെടുന്നുമില്ല. വേണ്ടപോലെ വളരുന്നു; വർദ്ധിക്കുന്നു. അത്ഭുതം തോന്നുന്നു, ഇല്ലേ? തീർച്ചയായും എന്നായിരിക്കും നിങ്ങളുടെ മറുപടി.

കുഞ്ഞായി പിറന്നകാലത്തും, വളർന്ന കാലത്തും കണ്ണുണ്ടായിരുന്നു. എന്നാൽ പ്രായപൂർത്തിയിലേക്ക് വളർന്നപ്പോൾ, ക്രമേണ കാഴ്ച വേണ്ടെന്നു വയ്ക്കുകയാണ് ചെയ്തത്. ജീവിക്കുന്ന സാഹചര്യത്തിന്റെ വ്യത്യാസമനുസരിച്ച്, വിവിധനിലവാരത്തിലുള്ള ശേഷിയോടുകൂടിയ നേത്രങ്ങൾ ഈ ജീവികളിൽ കാണുകയും ചെയ്യാം.

ഏതാണ് ഈ ജന്തുക്കൾ? അറിയാൻ തിടുക്കമായോ? എങ്കിൽ പറയാം. മത്സ്യങ്ങളാണ്; ഗുഹാന്തർഭാഗങ്ങളിൽ കാണുന്ന ജലാശയങ്ങളിൽ, ജീവിക്കുന്ന മത്സ്യങ്ങൾ. അതുപോലെ സമുദ്രത്തിലെ അഗാധതലങ്ങളിൽ, അന്ധകാരത്തിൽ കഴിഞ്ഞുകൂടുന്നവയും, അന്ധമൽസ്യങ്ങളുടെ കൂട്ടത്തിൽ പെടും. വെളിച്ചമില്ലാത്തിടത്ത് കണ്ണിന്റെ പ്രസക്തിയെന്ത്?



Dec 1, 1981

നേത്രരഹിതരായ മൽസ്യങ്ങൾ വലിപ്പത്തിൽ പൊതുവെ ചെറുതായിരിക്കും. പ്രത്യേകിച്ചും ഗുഹാജലാശയങ്ങളിലുള്ളവ. ഇവയുടെ കൂട്ടത്തിൽ ഏററവും വലിപ്പമുള്ളവയെ അമേരിക്കയിലെ കെൻറക്കിയിലുള്ള ജലാശയങ്ങളിലാണ് കണാൻ കഴിയുന്നത്. ആ അന്ധമത്സ്യത്തിന് എട്ട് ഇഞ്ചിലധികം നീളം വയ്ക്കാറില്ല.

അന്ധമൽസ്യങ്ങൾക്ക് പ്രകൃതി ശത്രുക്കൾ താരതമേന്യ വളരെ കുറവാണ്. ആഹാരത്തിന് ഒരു ലോഭവുമുണ്ടാകാറുമില്ല. എങ്കിലും ഇവയുടെ ഇരതേടലിനെക്കുറിച്ച് വസ്തുനിഷ്ഠമായ വിവരങ്ങൾ കമ്മി തന്നെ.

കാഴ്ചയില്ലെങ്കിലും, പരിഹാരമായിത്തീരുന്ന തരത്തിൽ, മററ് ചില ഇന്ദ്രിയങ്ങളുടെ ഊർജ്ജസ്വലത വർദ്ധിച്ചിരിക്കുന്നു. അതിലോലിതമായസമ്മർദ്ദവ്യതിയാനങ്ങളും പ്രകമ്പനങ്ങളുമൊക്കെ അറിയുന്നതിന് ഉപകരിക്കുന്ന സംവിധാനങ്ങൾ ശരീരത്തിലുണ്ട്. അതുപോലെആഹാരത്തിൻെറ രുചിവ്യത്യാസങ്ങൾ മനസ്സിലാക്കുന്നതിനു സഹായിക്കുന്ന ''സ്വാദുമുകുളങ്ങൾ'' (taste buds) വളരെ കൂടുതലായിട്ടുമുണ്ട്. ഇറാക്കിലുള്ള ഒരിനം അന്ധമൽസ്യങ്ങളുടെ ശരീരത്തിൽ ഒരു ചതുരശ്രമില്ലീമീററർസ്ഥലത്ത്, 400 സ്വാദുമുകുളങ്ങൾ ഉണ്ടെന്നു കണക്കാക്കിയിരിക്കുന്നു. സാധാരണമായി ''സ്വാദുമുകുളങ്ങൾ'' ജന്തുക്കളുടെ നാക്കിലാണ് കാണുന്നത്. എന്നാൽ അന്ധമൽസ്യങ്ങളിൽ അവയുടെസ്ഥാനം ശരീരത്തിൻെറ പുറത്ത്, തൊലിയിലാണ്. കൂടാതെ ചുണ്ടിനുചുററും കുറെ കാണും. ചുററുപാടിലെ പ്രാതികൂല്യസ്ഥിതിയും പ്രതിബന്ധങ്ങളും തിരിച്ചറിഞ്ഞ്, യുക്തമായി പെരുമാറുന്നതിന് ഒരു പ്രയാസവുമുണ്ടാകാറില്ല.

പ്രത്യുൽപ്പാദനത്തിലും ഇതുപോലെ സവിശേഷതകളുള്ള മൽസ്യങ്ങൾ കുറവല്ല. ചില ജാതിയിൽ, പൂർണ്ണ വളർച്ച പ്രാപിച്ച കുഞ്ഞുങ്ങളെയാണ് പുറത്തുവിടുന്നത്. ഇവയ്ക്ക് മൂന്നുമാസത്തോളം ''ഗർഭ''കാലമായിരിക്കും. മററുചിലത് മുട്ടയിടുന്നു. ചെകിളകളിലുള്ള അറകളിൽ, രണ്ടുമാസത്തോളം മുട്ടകൾ ഒതുക്കിക്കൊണ്ടു നടക്കും. വിരിയുമ്പോൾ കുഞ്ഞുങ്ങൾ പുറത്തു പോകും.

എല്ലാ അന്ധമൽസ്യങ്ങളും ഗുഹാമൽസ്യങ്ങളാണെന്നു കരുതരുത്. മുമ്പു പറഞ്ഞതുപോലെ പ്രകാശം എത്തിച്ചേരാത്ത സമുദ്രത്തിൻെറ അടിത്തട്ടുകളിൽ കണ്ണില്ലാത്തവയെ കണ്ടെത്താം. ഗുഹാമൽസ്യങ്ങളുടെ ബന്ധുക്കളിൽ പലതും ശുദ്ധജലാശയങ്ങളിൽ ജീവിക്കുന്നുണ്ട്.

## പുതിയ വാക്കുകൾ

താഴെക്കൊടുക്കുന്ന ഇംഗ്ളീഷ് വാക്കുകളോട് ഓരോ അക്ഷരം മാത്രം ചേർത്ത് പുതിയ വാക്കുകളാക്കാമോ? 'S' എന്ന അക്ഷരം മാത്രം ചേർക്കുവാൻ പാടില്ല.

1 Arm
2 Unit
3 Pain
4 High

സരള

ഉത്തരം
1 Army
2 Unity
3 Paint
4 Hight